വിശ്വാസം

# ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവും ആയ സഭ



ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

സഭയെക്കുറിച്ച് വി. വേദപുസ്തകത്തിൽ ധാരാളം നിർവ്വചനങ്ങൾ ഉണ്ട്. സഭ ദൈവത്തിന്റെ ജനമാണ്. സജീവനായ ദൈവത്തിന്റെ വചനത്തിൽ നിന്നും (1 പത്രോ. 1:23) വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നുമാണ് (യോഹ. 3:5 -11) ദൈവജനം ജനിച്ചിരിക്കുന്നത്. 1 പത്രോ. 2:9-10 ൽ രേഖപ്പെടുത്തിയിരിക്കുന്നപ്രകാരം സഭാജനങ്ങൾ ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട വംശവും രാജകീയ പുരോഹിതവർഗ്ഗവും വിശുദ്ധീകരിക്കപ്പെട്ട ജനവും ദൈവം തനിക്കായി നേടിയെടുത്ത ജനതയുമാണ്. യേശുക്രിസ്തു സർവ്വലോകത്തിന്റെയും സർവ്വ സൃഷ്ടിയുടെയും രക്ഷ സാദ്ധ്യമാക്കിയെങ്കിൽ അതിന്റെ തുടർച്ച സഭയിലൂടെയാണ് നടപ്പിലാക്കുന്നത്. ലോകത്തിന്റെ പ്രകാശവും ഭൂമിയുടെ ഉപ്പും പ്രപഞ്ചത്തിന്റെ പുളിപ്പുമായി വർത്തിക്കുവാൻ സഭ നിയുക്തമായിരിക്കുന്നു (മത്താ. 5:13-16).

ത്രീയേക ദൈവത്തിലെ മൂന്നാളത്വങ്ങൾ തമ്മിൽ എന്നതുപോലെ പരസ്പര സംസർഗ്ഗവും കൂട്ടായ്മയുമുള്ള ദൈവജനത്തിന്റെ സമൂഹമാണ് സഭ. യേശുക്രിസ്തു ദൈവവും മനുഷ്യനും ദൃശ്യനും അദൃശ്യനും നിത്യനും കാലികനും ആയിരിക്കുന്നതുപോലെ സഭയിലും ദൈവികവും മാനുഷികവുമായ ധാരാളം ഘടകങ്ങൾ ഉണ്ട്. സകല മനുഷ്യരും ദൈവത്തിന്റെ സത്യവും പ്രസാദവരവും സ്വീകരിക്കുന്നത് സഭയിലൂടെയാണ്. കാരണം, സഭ ക്രിസ്തുവിന്റെ രഹസ്യാത്മക ശരീരമാണ്.

വി. പൗലോസ് ശ്ലീഹായുടെ ദർശനത്തിൽ ഈ ചിന്തയ്ക്ക് അധികസ്വാധീനം ഉണ്ട്. "ഒരു ശരീരത്തിൽ നമുക്ക് പല അവയവങ്ങൾ ഉണ്ടല്ലോ! എല്ലാ അവയവങ്ങൾക്കും പ്രവൃത്തി ഒന്നല്ല താനും. അതുപോലെ പലരായ നാം ക്രിസ്തുവിൽ ഒരു ശരീരവും എല്ലാവരും തമ്മിൽ അവയവങ്ങളും ആകുന്നു" (റോമ. 12:4-5). എഫേസ്യ 1:23-ലെ ചിന്തയനുസരിച്ച് "എല്ലാറ്റിലും എല്ലാ നിറക്കുന്നവന്റെ നിറവായിരിക്കുന്ന അവന്റെ ശരീരമായ സഭയ്ക്കു നൽകിയിരിക്കുന്നു." എഫേസ്യ 4:16-ൽ ഇതു കൂടുതൽ വിശദീകരിക്കുന്നുണ്ട്. 'ശരീരം മുഴുവനും യുക്തമായി ചേർന്നും ഏകീഭവിച്ചും ഓരോ അംഗത്തിന്റെ അതതു വ്യാപാരത്തിന് ഒത്തവണ്ണം ഉതവി ലഭിപ്പാനുള്ള എതു സന്ധിയാലും സ്നേഹത്തിലുള്ള വർദ്ധനയ്ക്കായി അവനിൽ നിന്ന് പ്രാപിക്കുന്നു.' എഫേസ്യ 5:23-ൽ പറയുന്നതനുസരിച്ച് ക്രിസ്തു ശരീരത്തിന്റെ രക്ഷിതാവായി സഭയ്ക്കു തലയാകുന്നതുപോലെ ഭർത്താവ് ഭാര്യയ്ക്കു തലയാകുന്നു.

സഭ ക്രിസ്തുവിന്റെ ശരീരമാകയാൽ വിശ്വാസികളെല്ലാവരും ഒരു ശരീരത്തിലെ അവയവങ്ങളാണ്. പരിശുദ്ധാത്മാവിലൂടെ ക്രിസ്തുവിന്റെ ജീവൻ സഭാഗാത്രത്തിൽ നിറഞ്ഞു നിൽക്കുന്നു. ക്രിസ്തു എന്നും ജീവിക്കുന്നവനാകയാൽ ക്രിസ്തുവിന്റെ ശരീരവും എന്നും ജീവിക്കുന്നതാണ്. അതുകൊണ്ടുതന്നെ പണ്ടുമുതൽ അവനിൽ വിശ്വസിച്ച് സജീവരായി നിലകൊള്ളുന്ന സാക്ഷികളുടെ സമൂഹം സഭയിലുണ്ട്. വാങ്ങിപ്പോയ വിശുദ്ധരുടെയും പൂർവ്വികരുടെയും സമൂഹം നമ്മോടൊപ്പം നമ്മുടെ ആരാധനയിൽ സന്നിഹിതരാണെന്നർത്ഥം. സഭയിലെ വിശ്വാസ സമൂഹം സർവ്വമാനവരാശിയെയും സൃഷ്ടി മുഴുവനെയും പ്രതിനിധീകരിക്കുന്നവരാകയാലും കർത്താവ് മരിച്ചതും ഉയിർത്തതും സർവ്വലോകത്തിന്റെയും രക്ഷയ്ക്കുവേണ്ടി ആകയാലും സർവ്വസൃഷ്ടിയും സഭാഗാത്രത്തിൽ ഉൾപ്പെടുന്നു എന്നു നാം വിശ്വസിക്കുന്നു.

സഭ ദൈവത്തിന്റെ മന്ദിരവും ഭവനവുമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു (എഫേ. 2:20-22, 1 കൊരി. 3:11). യേശുക്രിസ്തു മൂലക്കല്ലും അപ്പോസ്തോലന്മാരും പ്രവാചകന്മാരും അടിസ്ഥാനക്കല്ലുകളും വിശ്വാസികളുടെ സമൂഹം ജീവനുള്ള കല്ലുകളുമായി സഭ പണിയപ്പെടുന്നു. അദൃശ്യ സമൂഹം സാക്ഷികളുടെ വലിയ സമൂഹമായി നിന്നുകൊണ്ട് സഭയുടെ കെട്ടുപണിക്കാവശ്യമായ ശക്തി നൽകുന്നു (എഫേസ്യ 2:20). കർത്താവ് സ്വയം ദേവാലയം എന്നു വിളിക്കപ്പെടുന്നുണ്ട് (യോഹ. 2:19). ഈ ആത്മീയ ദേവാലയമാണ് കർത്താവിന്റെ ശരീരമായ സഭയുടെ സമ്മേളനകേന്ദ്രം.



സഭ ക്രിസ്തുവിന്റെ മണവാട്ടിയാണ് (എഫെസ്യ 5:26-27, വെളിപാട് 21:2). ദൈവകൃപയ്ക്ക് അർഹതയില്ലാത്ത ജനസമൂഹത്തെ തന്നോടുള്ള ഏറ്റവും ആഴമായ ബന്ധത്തിലേക്കു സ്നേഹപൂർവ്വം പ്രവേശിപ്പിക്കുന്ന ദൈവത്തിന്റെ പ്രവൃത്തിയാണ് മണവാളനായ ക്രിസ്തു ചെയ്തത്. സൃഷ്ടി മുഴുവനും സ്നേഹത്തിലൂടെ യേശുക്രിസ്തുവുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. ക്രിസ്തുവിനോട് ഒന്നായിത്തീരുക എന്നതിനാണ് സൃഷ്ടിയെ വിളിച്ചിരിക്കുന്നത്. അതിന്റെ മുൻകുറിയും മാതൃകയുമായിട്ടാണ് ക്രിസ്തുവാകുന്ന മണവാളനെയും സഭയാകുന്ന മണവാട്ടിയെയും പരസ്പരം ബന്ധിപ്പിച്ചിരിക്കുന്നത്. സഭയ്ക്കു ലഭിച്ചിരിക്കുന്ന മണവാട്ടിയുടെ മനോഹരസ്ഥാനം സർവ്വലോകത്തിനും ദൈവം വാഗ്ദാനം ചെയ്തിരിക്കുന്ന സ്നേഹത്തിന്റെയും രക്ഷയുടെയും പ്രതീകമാണ്.

നിഖ്യാ വിശ്വാസപ്രമാണത്തിൽ സഭയ്ക്ക് നൽകുന്ന നാല് പ്രധാന വിശേഷണങ്ങളാണ് ഏകം, വിശുദ്ധം, കാതോലികം, അപ്പോസ്തോലികം എന്നിവ. വി. വേദപുസ്തകപ്രകാരം യേശുക്രിസ്തുവിന്റെ സഭ ഒന്നേയുള്ളൂ. മഹാപുരോഹിത പ്രാർത്ഥനയിൽ "നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ഒന്നാകേണ്ടതിനു തന്നെ" (യോഹന്നാൻ 17:21) എന്ന് കർത്താവ് പ്രാർത്ഥിച്ചത് സഭയുടെ ഏകത എന്ന സ്വഭാവം വെളിവാക്കുന്നതിനു വേണ്ടിയാണ്. "ഒരു കർത്താവും ഒരു വിശ്വാസവും ഒരു മാമ്മോദീസായും" (എഫെസ്യർ 4:5) എന്നത് സഭയുടെ ഐക്യത്തിന്റെ അടിസ്ഥാന പ്രമാണമാണ്. ഏക സഭയുടെ പരമമായ മാതൃക വിശുദ്ധ ത്രിത്വത്തിലെ അവർണ്ണനീയമായ ഐക്യമാണ്. പിതാവ്, പുത്രൻ, പരിശുദ്ധറൂഹാ എന്ന മൂന്ന് ആളത്വങ്ങളുടെ ബന്ധം ഉതിർന്നുപോകാത്ത സ്നേഹത്തെ പ്രതിഫലിപ്പിക്കുന്ന നിത്യതയുടെ ബന്ധ

മാണ്. ഈ ബന്ധത്തിലേക്കാണ് സഭയെയും മാനവരാശി മുഴുവനെയും ദൈവം വിളിച്ചിരിക്കുന്നത്. ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം സഭയുടെ ഐക്യത്തിന്റെ അടിസ്ഥാനമെന്നത് യേശുക്രിസ്തുവിന്റെ രക്ഷാകരമായ ജീവിതം, മരണം, ഉയിർപ്പ് എന്നിവയിലുള്ള വിശ്വാസവും കർത്താവിന്റെ തിരുശരീര രക്തങ്ങളിലുള്ള സംബന്ധവുമാണ്. നിർഭാഗ്യവശാൽ കാലാകാലങ്ങളായി വിശ്വാസത്യാഗം നടത്തി പലരും സഭയിൽ നിന്ന് പുറത്തുപോയിട്ടുണ്ട്. ചരിത്രപരമായ പല കാരണങ്ങൾ കൊണ്ട് ഏക സഭയിൽ ഭിന്നതകളും ഉണ്ടായിട്ടുണ്ട്. ഏത് കാരണത്താലായാലും ഐക്യത്തിലേക്ക് മുഖം തിരിക്കുവാനും ഏക ഇടയനായ കർത്താവിന്റെ ഏക ആട്ടിൻപറ്റമായി നിലനിൽക്കുവാനുമുള്ള തീഷ്ണമായ ആഗ്രഹം ഇന്നും ക്രൈസ്തവ സമൂഹങ്ങളിൽ ദൈവത്തിന്റെ പരിശുദ്ധാത്മാവ് നൽകിക്കൊണ്ടിരിക്കുന്നു.

പാപികളായ മനുഷ്യരാണ് സഭയിലെ അംഗങ്ങൾ എങ്കിലും സഭയെ വിശുദ്ധമെന്നും വിശേഷിപ്പിക്കുന്നുണ്ട്. പ. പൗലോസ് ശ്ലീഹാ വിശ്വാസികളെ പൊതുവെ വിശുദ്ധർ എന്നാണ് വിളിക്കുന്നത് (റോമർ 1:3, 1 കൊരി. 1:2). ക്രിസ്തുവിനായി വിളിക്കപ്പെട്ടവർ, യേശുക്രിസ്തുവിൽ വിശുദ്ധീകരിക്കപ്പെട്ടവർ എന്നൊക്കെയാണ് വിശുദ്ധർ എന്ന പദം കൊണ്ട് അർത്ഥമാക്കുന്നത്.

മഹാപരിശുദ്ധനായ ദൈവവുമായുള്ള സംസർഗ്ഗത്തിൽ കൂടിയാണ് സഭ വിശുദ്ധമാകുന്നത്. ദൈവമഹത്വത്തിനുവേണ്ടി മാത്രം വേർതിരിക്കപ്പെട്ടതുകൊണ്ട് സഭ വിശുദ്ധമാണ്. തന്നെയുമല്ല പരിശുദ്ധാത്മാവ് സഭയിൽ വസിച്ച് സഭയെ നടത്തുന്നതിനാലും സഭ വിശുദ്ധമാണ്. വിശുദ്ധി പരിശുദ്ധാത്മാവിന്റെ ദാനമാണ്. പൊതുവായി സഭ വിശുദ്ധരുടെ സമൂഹമാണെങ്കിലും വിശുദ്ധിയുടെ വരം അസാധാരണമായി ലഭിക്കുന്ന സഭാംഗങ്ങളെ നാം പ്രത്യേകമായി വിശുദ്ധരെന്ന് വിളിക്കുകയും ആദരിക്കുകയും ചെയ്യുന്നു. വിശുദ്ധരുടെ 'വിശുദ്ധി' എന്ന പരിശുദ്ധാത്മദാനം സഭയുടെ മുഴുവൻ കെട്ടുപണിക്കുവേണ്ടിയാണ് ഉപയോഗിക്കപ്പെടുന്നത്.

സഭ വിശുദ്ധമാണെങ്കിലും ഈ ലോകത്തിൽ തിന്മയുടെ സാന്നിദ്ധ്യം സഭ അനുഭവിക്കുന്നതുകൊണ്ട് തിന്മയോടു പോരാടി വിശുദ്ധിയുടെ പൂർണ്ണതയിലേക്ക് വളരുകയാണ് ചെയ്യുന്നത്. അത് നിരന്തരവും അനന്തവുമായ വളർച്ചയാണ്. ദൈവത്തിന്റെ വിശുദ്ധിയിലുള്ള ഗാഢമായ പങ്കാളിത്തം മൂലം തിന്മയെ നശിപ്പിക്കുകയും ദൈവമഹത്വം പ്രതിഫലിപ്പിക്കുവാൻ തക്കവണ്ണം ലോകത്തെ രൂപാന്തരപ്പെടുത്തുകയും ചെയ്യുക എന്നതാണ് വിശുദ്ധീകരണം കൊണ്ട് നാം അർത്ഥമാക്കുന്നത്.

സഭ കാതോലികവും അപ്പോസ്തോലികവും ആണ്. കാതോലികം എന്ന വാക്കിന് സാർവ്വത്രികമായത്, സകലത്തെയും ഉൾക്കൊള്ളുന്നത് എന്നൊക്കെ അർത്ഥമുണ്ട്. പല പ്രാദേശിക സഭകൾ കൂടിച്ചേരുന്നതിനെയല്ല കാതോലിക സഭ എന്നു വിളിക്കുന്നത്. ഒന്നിനകത്ത് തന്നെ എല്ലാം അതിന്റെ പൂർണ്ണതയും ഉൾക്കൊള്ളുന്നതും കാണുന്നതുമാണ് കാതോലിക സഭ. സഭയ്ക്ക് കാതോലികം എന്ന വിശേഷണം ആദ്യം നൽകിയ അന്ത്യോഖ്യയിലെ മാർ ഇഗ്നാത്തിയോസിന്റെ (+110) അഭിപ്രായത്തിൽ വിശുദ്ധ ബലിയുടെ സ്നേഹാധിഷ്ഠിതമായ ഐക്യത്തിൽ വിശ്വാസ ആചാരങ്ങളുടെ പൂർണ്ണത പുലർത്തി ക്രിസ്തുവിനെ സാക്ഷിക്കുന്ന സഭയാണ് കാതോലിക സഭ.

കാതോലിക സഭ അപ്പോസ്തോലിക സഭയുമാണ്. കർത്താവിന്റെ അപ്പോസ്തോലൻ സ്ഥാപിച്ചുവെങ്കിലേ അപ്പോസ്തോലികമാകൂ എന്ന അർത്ഥം ഇവിടെയില്ല. എന്നാൽ സത്യവിശ്വാസത്തിലുള്ള തുടർച്ചയും അഖണ്ഡതയും അപ്പോസ്തോലിക സഭയുടെ പ്രധാന ലക്ഷണങ്ങളിലൊന്നാണ്. അതായത് അപ്പോസ്തോലിക വിശ്വാസം പ്രഖ്യാപിക്കുന്നതും അപ്പോസ്തോലന്മാർക്ക് ലഭിച്ച പാപമോചനാധികാരം ഉൾക്കൊള്ളുന്നതും അപ്പോസ്തോലന്മാരെപ്പോലെ പ്രേഷിതവൃത്തിയിൽ ഏർപ്പെടുന്നതും അപ്പോസ്തോലിക പിന്തുടർച്ച ഉള്ളതുമായ സഭയാണ് അപ്പോസ്തോലിക സഭ. അപ്പോസ്തോലിക പാരമ്പര്യധാരയിൽ നിന്ന് വേറിട്ട് നിന്ന് വേദപുസ്തകം വ്യാഖ്യാനിക്കുകയും വിശുദ്ധ ശുശ്രൂഷകൾ സ്വന്ത വ്യാഖ്യാനം അനുസരിച്ച് അനുഷ്ഠിക്കുകയും ചെയ്യുന്ന സഭാവിഭാഗങ്ങൾക്ക് ഇപ്പറഞ്ഞ നാലു വിശേഷണങ്ങളും അവകാശപ്പെട്ടു കൂടാ. അപ്പോസ്തോലിക അധികാരവും, അപ്പോസ്തോലിക പിന്തുടർച്ചയും അപ്പോസ്തോലന്മാരും പ്രവാചകന്മാരും വിശുദ്ധരും വാങ്ങിപ്പോയവരുമായുള്ള സംസർഗ്ഗത്തെ അവഗണിച്ചു ജീവിക്കുന്നവർ ക്രിസ്തുശരീരമായ സഭയ്ക്ക് ഇതരരാണ്.



ഓർത്തഡോക്സ് സെമിനാരിയിൽ ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ കാൽ കഴുകൽ ശുശ്രൂഷ നടത്തുന്നു.

## വിസ്മയമായി ചേപ്പാട് പള്ളി: ക്രിസ്തുചരിത്രം ചുവർചിത്രങ്ങളിൽ

ഹരിപ്പാട് ► യേശുക്രിസ്തുവിന്റെ ജനനം മുതൽ മരണംവരെയുള്ള ചരിത്രം പറഞ്ഞ് പുരാതന ചുവർചിത്രങ്ങൾ. എത്യോപ്യൻ ചക്രവർത്തി ഹെയ്ലി സലാസി സമ്മാനിച്ച പൊന്നിൻ കുരിശ്, സ്വർണ പുറംചട്ടയുള്ള ബൈബിൾ, സ്വർണ പരവതാനി, ധൂപക്കുറ്റി... ചേപ്പാട് സെയ്ന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിലാണ് ഈ അപൂർവതകളുടെ സംഗമം. ദുഃഖവെള്ളിക്കും ഈസ്റ്ററിനും അതുമായി ബന്ധപ്പെട്ട ചടങ്ങുകൾ പള്ളിയിൽ നടക്കുമ്പോൾ തൊട്ടടുത്ത ചുവരിൽ ആ മുഹൂർത്തങ്ങൾക്ക് സാക്ഷ്യംപറയുന്ന ചിത്രങ്ങളുണ്ട്.

ലളിതവും എന്നാൽ, ക്രിസ്തു ചരിത്രവുമായി ബന്ധപ്പെട്ട സൂക്ഷ്മാംശങ്ങളൊന്നും വിട്ടുപോകാത്ത വിധത്തിലുമാണ് ഇവിടുത്തെ ചിത്രങ്ങൾ വരച്ചിട്ടുള്ളത്. ചേപ്പാട് പള്ളിയിലെ ചുവർ ചിത്രങ്ങൾ അപൂർവ നിധിപോലെ സൂക്ഷിക്കേണ്ടതാണെന്ന് പുരാവസ്തുവകുപ്പ് നിർദേശിച്ചിട്ടുണ്ട്. അതിനുള്ള നടപടികൾ ഇവിടുത്തെ വിശ്വാസി സമൂഹം സ്വീകരിച്ചിട്ടുണ്ട്.ചുവർ ചിത്രങ്ങൾക്ക് 1000 വർഷത്തിലധികം പഴക്കമുണ്ടെന്നാണു കരുതുന്നത്.

പച്ചിലച്ചാറും പുരാതന ചുവർ ചിത്രങ്ങളിൽ കാണാറുള്ള വർണക്കൂട്ടായ നീലനിറവുമാണ് ഉപയോഗിച്ചിരിക്കുന്നത്. കാലപ്പഴക്കമുണ്ടെങ്കിലും ചിത്രങ്ങൾ മിഴിവോടെ ഇന്നും കാണാം. യേശുക്രിസ്തുവിന്റെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങളെല്ലാം അതീവ സൂക്ഷ്മതയോടെയാണു വരച്ചിരിക്കുന്നത്.



ചേപ്പാട് പള്ളിയിലെ ചുമർചിത്രം

മദ്ഹബയിലും പള്ളിയുടെ അകത്തെ ചുവരിലുമാണിവ. 1930 മുതൽ 74 വരെ എത്യോപ്യയിലെ രാജാവായിരുന്നു ഹെയ്ലി സലാസി ചേപ്പാട് പള്ളി സന്ദർശിച്ചിരുന്നു.

അന്നാണ് സ്വർണക്കുരിശിനൊപ്പം സ്വർണ പുറംചട്ടയുള്ള ബൈബിൾ, ധൂപക്കുറ്റി, സ്വർണ പരവതാനി എന്നിവ സമ്മാനിച്ചത്. ഈ കുരിശ് മോഷണം പോയി. പിന്നീട് ഉരുക്കിയ നിലയിലാണ് മടക്കികിട്ടിയത്. ഇത് അതേ രീതിയിൽ സൂക്ഷിക്കുന്നുണ്ട്. മോഷണ വിവരം അറിഞ്ഞ് എത്യോപ്യയിൽനിന്നു പഴയ കുരിശിന്റെ തനിപ്പകർപ്പായ മറ്റൊരു കുരിശ് പള്ളിയിലെത്തിച്ചിട്ടുണ്ട്.



എത്യോപ്യൻ ചക്രവർത്തി സമ്മാനിച്ച സ്വർണക്കുരിശ്

സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

**- പ. പരുമല തിരുമേനി**

പ്രഭാഷണം



# 'വിരൂപനാക്കപ്പെട്ടവന്റെ' നമ്മെ മനുഷ്യരാക്കുന്ന വിനയസൗന്ദര്യം

## ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

സാധാരണയുള്ള തന്റെ പ്രസംഗം ഒഴിവാക്കി പ്രതീകാൽമകമായ ഒരു പ്രവർത്തനം വഴി താഴ്മയോടെയുള്ള ശുശ്രൂഷയുടെ മഹത്വത്തെക്കുറിച്ച് ക്രിസ്തു നൽകിയ ഒരു പ്രബോധനം ആണ് ഈ കാൽകഴുകൽ ശുശ്രൂഷയിലൂടെ അനുഭവിക്കുന്നത്. ഈ ശുശ്രൂഷയിലെ വായനകളിലും പ്രാർത്ഥനകളിലും എല്ലാം നിറഞ്ഞു നിൽക്കുന്ന ആ രക്ഷാകരമായ സന്ദേശത്തിന്റെ പ്രാധാന്യം ഉയർത്തിക്കാട്ടുകയാണല്ലോ ഈ ശുശ്രൂഷയ്ക്കിടയിലെ പ്രസംഗോദ്ദേശ്യം.

കഷ്ടാനുഭ ആഴ്ചയിൽ ബുധൻ സന്ധ്യയിൽ വായിച്ചുകേൾക്കുന്ന സെദറായിൽ ഇങ്ങനെയൊരു പരാമർശം ഉണ്ട്: "ഞങ്ങളുടെ പൂർവ്വ സൗന്ദര്യം വീണ്ടും തരുവാനായിട്ട് വന്ന നീ മനുഷ്യരിൽ വച്ചു വിരൂപനാക്കപ്പെട്ടു". ദൈവപുത്രന്റെ മനുഷ്യാവതാരത്തിലും 'തന്നെത്താൻ താഴ്ത്തുവിൻ' എന്നു തുടങ്ങിയ പ്രബോധനങ്ങളിലും പൊതുവേ പ്രകടമായ താഴ്മയുടെ മഹത്വം കൂടുതൽ പ്രസരിച്ചത് തന്റെ കഷ്ടാനുഭവ നാളുകളിലായിരുന്നല്ലോ. പ്രത്യേകിച്ച് ഗുരുവും കർത്താവുമായവൻ സ്വശിഷ്യരുടെ കാൽപ്പാദം തൊട്ട് കഴുകിതുടച്ച് താഴ്മയിൽ നിറഞ്ഞ് ശുശ്രൂഷയുടെ മഹത്വം പ്രകാശിപ്പിച്ചു. പെസഹായിലും വലിയവെള്ളിയിലും ക്രിസ്തു പ്രസരിപ്പിച്ച സത്യത്തിന്റെയും സ്നേഹത്തിന്റെയും വിനയത്തിന്റെയും ഒക്കെ ആൽമസൗന്ദര്യത്തിന്റെ അതുല്യപ്രകാശം ഏറ്റുവാങ്ങി നാം വിശുദ്ധീകരിക്കപ്പെടുകയാണല്ലോ. ക്രിസ്തു കഷ്ടതയേറ്റതും വിരൂപനാക്കപ്പെട്ടതും അവിടുത്തെ ആൽമസൗന്ദര്യത്തോടു നാം അനുരൂപരാകാൻ വേണ്ടിയായിരുന്നു

എല്ലാദിവസവും കണ്ണാടിക്കു മുമ്പിൽ അല്പ സമയമെങ്കിലും സൗന്ദര്യം ഉറപ്പാക്കാൻ ശ്രമിക്കുന്ന ഒരു പെൺകുട്ടി തന്റെ വിവാഹത്തിനുള്ള ഒരുക്കമായി ബ്യൂട്ടിപാർലറിൽ പോയി കുറെ സമയം ചിലവിടും. തുടർച്ചയായി പ്രാർത്ഥിക്കുകയും അനുതപിക്കുകയും ചെയ്യുന്ന നാം കഷ്ടാനുഭആഴ്ച ആകുന്ന Beauty Parlour ൽ ഉത്തമസൗന്ദര്യത്തിന്റെ മാനദണ്ഡവും നല്ല ബ്യൂട്ടീഷ്യനും യിരിക്കുന്ന ക്രിസ്തുവിനോടൊപ്പം കൂടുതൽ സമയം ചിലവിടുകയാണ്. താഴ്മ ഈ സൗന്ദര്യ ദർശനത്തിലും പ്രക്രിയയിലും നിർണ്ണായകമാണ്.

പുരാതന ഗ്രീക്കു സംസ്കാരത്തിലും റോമൻചിന്തകരിലും മഹത്വത്തിലേക്കു കുതിക്കുന്ന മനുഷ്യന് താഴ്മ ഒരു ബലഹീനതയും തടസ്സവുമാണെന്ന കാഴ്ചപ്പാടാണ് ഉണ്ടായിരുന്നത്. ആധുനിക സംസ്കാരത്തിലും ഈ ചിന്തതന്നെയാണ് പ്രബലമായിട്ടുള്ളത്. ദൈവവിശ്വാസത്തെ തന്നെ ഇല്ലാതാക്കാനുള്ള ശ്രമങ്ങൾ മനുഷ്യന്റെ മഹത്വത്തിന്റെ വീണ്ടെടുപ്പിനെന്ന പേരിലാണ് നടത്തുന്നത്. Existentialism പോലുള്ള സെക്യുലർ ചിന്തകൾ മാത്രമല്ല ഇന്ന് ലോകം മുഴുവൻ വ്യാപിക്കുന്ന മതവർഗ്ഗീയതയുടെ വക്താക്കളും താഴ്മയെ ഒഴിവാക്കപ്പെടേണ്ട ഒരു ദൗർബ്ബല്യമായിട്ടാണ് കണക്കാക്കുന്നത്.

സുവിശേഷം താഴ്മയുടെ ബലവും മഹത്വവുമാണ് അറിയിക്കുന്നത്. സർവ്വശക്തൻ സ്വയം ബലഹീനനാക്കി യഥാർത്ഥ മനുഷ്യമഹത്വത്തിലേക്കുള്ള വഴി വിനയത്തിലൂടെയും സ്നേഹത്തിലൂടെയും ആണെന്ന് തെളിയിക്കുകയായിരുന്നല്ലോ. കഷ്ടതയിലൂടെയും താഴ്മയിലൂടെയും മഹത്വത്തിലേക്ക് കടന്ന ക്രിസ്തുവിനെക്കുറിച്ച് വെളിപാടു പുസ്തകത്തിൽ അഞ്ചാം അദ്ധ്യായത്തിൽ ആയിരമായിരം ദൂതന്മാർ അത്യുച്ചത്തിൽ ഇങ്ങനെ പറയുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു: "അറുക്കപ്പെട്ട കുഞ്ഞാട്, ശക്തിയും ധനവും ജ്ഞാനവും ബലവും ബഹുമാനവും മഹത്വവും സ്തോത്രവും ലഭിപ്പാൻ യോഗ്യൻ" (വെളിപാട് 5:12).

കാൽകഴുകലിന്റെ ഈ ശുശ്രൂഷയിൽ നാം "ഈറയ സേവിതനുടയോനേ, തിരുവിനയത്തിനായ് സ്തോത്രം" എന്നും 'സകലാധീശൻ ഇന്ന് ശിഷ്യരുടെ



കാൽ കഴുകുന്നത് കണ്ടപ്പോൾ അത്യധികം ഭൂമിയും സ്വർഗ്ഗവും അൽഭുതപ്പെട്ടു' എന്നുമൊക്കെ പാടിപ്പറയുന്നു. ദുർബ്ബലന്റെ ഗുണമായി തള്ളിക്കളയേണ്ട ഒന്നല്ല വിനയമെന്ന വിളമ്പരമാണിത്.

സുവിശേഷം നൽകുന്ന വെളിച്ചം അനുസരിച്ച് താഴ്മയുള്ളവർ ആരെയും നിസ്സാരവൽക്കരിക്കുന്നില്ല. അടിസ്ഥാനരഹിതമായ കുറ്റാരോപണം നടത്തുവാനും അപകീർത്തിപ്പെടുത്തുവാനും അവർ ഒട്ടും തല്പരരല്ല. ഇങ്ങനെയുള്ള ശ്രമങ്ങളിലൂടെ അഹന്തയിലൂന്നി സ്വന്തം മഹത്വം സ്ഥാപിച്ചെടുക്കുന്നതിനെ മഹത്വവൽക്കരിക്കുന്ന ഒരു ചുറ്റുപാടിൽ 'സഹോദരനോടു നിസ്സാരാ എന്നു പറഞ്ഞാലോ ന്യായാധിപ സഭയുടെ മുമ്പിൽ നിൽക്കേണ്ടിവരും' എന്നും 'മൂഢാ എന്നു പറഞ്ഞാലോ അഗ്നി നരകത്തിനു യോഗ്യനാകും' എന്നൊക്കെയുള്ള ക്രിസ്തുവിന്റെ പരുഷമെന്നു തോന്നുന്ന താക്കീത് വലിയ വെളിച്ചമാകേണ്ടതാണ്.

സുവിശേഷ വെളിച്ചമനുസരിച്ച് താഴ്മയുള്ളവർ മറ്റുള്ളവരെ ആദരിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യും. ആ വെളിച്ചം ഏറ്റവും പ്രകടമായ ഒരു സംഭവമായിരുന്നല്ലോ ക്രിസ്തുവിന്റെ കാൽകഴുകൽ ശുശ്രൂഷ. ഒരു ശിഷ്യനെപ്പോലെ ഗുരു സ്വശിഷ്യരുടെ പാദങ്ങൾ തൊട്ടതും ഒരു ദാസനെപ്പോലെ അവ കഴുകിയതും ലോക ചരിത്രത്തിൽ ആദ്യസംഭവമാകും.

തങ്ങളെക്കാൾ ജ്ഞാനമോ, സ്ഥാനപദവികളോ, അതുല്യനേട്ടങ്ങളോ, പ്രായമോ ഒക്കെ ഉള്ളവരെ ആദരിക്കുന്നത് മിക്കവർക്കും സ്വാഭാവികമായും എളുപ്പമാണ്. സമ്പത്തിലോ, പഠനത്തിലോ, സ്ഥാനമാനങ്ങളിലോ ഒക്കെ കുറവുള്ളവരായി കാണപ്പെടുന്നവരെ ആദരിക്കുക അത്ര എളുപ്പമല്ല. വിശിഷ്ടാദ്വൈതത്തിന്റെ പ്രസിദ്ധ വക്താവായ ശ്രീരാമാനുജൻ വലിയ ഗുരുവും ആൽമീയാചാര്യനുമായി വളർന്നപ്പോൾ അദ്ദേഹത്തിന്റെ ഗുരുവായിരുന്ന യാദവ പ്രകാശ, ശിഷ്യന്റെ ശിഷ്യത്വം എടുക്കുകയുണ്ടായി. മദ്ധ്വാചാര്യന്റെ ഗുരുവായിരുന്ന അച്യുതപ്രേക്ഷ്യായും ഇങ്ങനെ ചെയ്തതായി ചരിത്രം പറയുന്നു. എഴുത്തുകാരനും സാമൂഹ്യനവോത്ഥാനത്തിന്റെ വക്താവുമായിരുന്ന ശ്രീ.വി.ടി.ഭട്ടതിരിപ്പാട് തന്റെ പ്രസിദ്ധമായ 'കണ്ണീരും കിനാവും' എന്ന ആത്മകഥയിൽ പറയുന്ന വളരെ ഹൃദയസ്പർശിയായ ഒരു സംഭവമുണ്ട്. വി.ടി അക്ഷരാഭ്യാസമില്ലെങ്കിലും പൂജകൾ പഠിച്ച് ഒരു അമ്പലത്തിൽ ചെറുപ്പക്കാരനായ ഒരു പൂജാരിയായി ശോഭിക്കുമ്പോൾ ഒരു ദിവസം പത്തു വയസ്സുള്ള ഒരു പെൺകുട്ടി ഈ പൂജാരിയുടെ അടുക്കൽ വന്ന് പുസ്തകം തുറന്ന് കാട്ടി ഒരു സംശയം

പരിഹരിക്കാൻ സഹായം തേടി. ഈ പൂജാരി വായിക്കാനറിയാതെ അവിടെ കുഴങ്ങി നിൽക്കുമ്പോൾ കുട്ടിയുടെ അമ്മ വന്നു കുട്ടിയെ വിളിച്ചതുകൊണ്ടു ആ പ്രതിസന്ധിയിൽ നിന്നും തൽക്കാലം രക്ഷപ്പെട്ടു. അഹന്തയിൽ പുളച്ചു നിന്ന തന്റെ മനമന്നുടഞ്ഞെന്നും പിറ്റേദിവസം ബ്രാഹ്മണ പൂജാരിയായ താൻ ആ പത്തു വയസ്സുള്ള തിയ്യാടി പെൺകുട്ടിക്ക് ശിഷ്യപ്പെട്ടെന്നും അവൾ സ്ളേറ്റിൽ എഴുതിക്കൊടുത്ത 51 അക്ഷരങ്ങൾ വായിച്ചു പഠനം ആരംഭിച്ചെന്നും ആത്മകഥയിൽ അദ്ദേഹം കുറിച്ചു. നമുക്കൊക്കെ വിദ്യാഭ്യാസമുണ്ടെങ്കിലും നമ്മുടെ ശുശ്രൂഷയുടെ ഇടങ്ങളിൽ സമാനമായ സംഭവങ്ങൾ ഉണ്ടാകുമ്പോൾ വിനയത്തോടെ പ്രതികരിക്കുവാനാകുമോ എന്നത് സുപ്രധാന ചോദ്യമാണ്.

ഇപ്പറഞ്ഞ സംഭവങ്ങളിൽ പ്രകടമാകുന്ന താഴ്മയേക്കാളും ആഴവും പരപ്പുമുള്ള ഒരു താഴ്മയാണ് ശിഷ്യരുടെ കാലുകൾ കഴുകുന്ന ക്രിസ്തുവിൽ പ്രകാശിതമാകുന്നത്. തന്റെ സ്ഥാനംവിട്ട് ക്രിസ്തു താഴേക്കിറങ്ങിയതും ശിഷ്യരുടെ പാദം തൊട്ടതും അവരുടെ ഗുണമേന്മകളോ മഹത്വമോ കണ്ടിട്ടല്ല, മറിച്ച് അവരെ വിനയത്തിന്റെയും ഐക്യത്തിന്റെയും മഹത്വത്തിലേക്കു നയിക്കാൻ വേണ്ടിയായിരുന്നു.

യഥാർത്ഥ താഴ്മ നമ്മെക്കുറിച്ച് തുച്ഛീകരിച്ചു ചിന്തിക്കുന്നതല്ല, മറിച്ച് നമ്മളെക്കുറിച്ചു മാത്രം ചിന്തിച്ചുകൊണ്ടിരിക്കുന്നതു കുറയ്ക്കുന്നതാണ്. C S Lewis ന്റെ പ്രസിദ്ധമായ വാക്കുകൾ ഓർക്കാം. Humility is not thinking less of yourself , it is thinking of yourself less. തന്റെ സ്ഥാനത്തെക്കുറിച്ചു മാത്രം ചിന്തിച്ചുകൊണ്ടിരിക്കുന്ന ഒരു ഗുരുവിനും സാധിക്കാത്ത ഒരു ആദരവിന്റെ ശുശ്രൂഷയാണല്ലോ വിനയത്തിന്റെ വിശ്വനാഥൻ ദൃഷ്ടാന്തമായി കാണിച്ചു തന്നത്.

സുവിശേഷത്തിന്റെ വെളിച്ചമനുസരിച്ച് താഴ്മയുള്ളവർ മാനാപമാനങ്ങളോടു നിസ്സംഗതയുള്ളവരാകും. കുറഞ്ഞത് പ്രശസ്തിയ്ക്കും സ്വയമഹത്വത്തിനുമുള്ള ദാഹമൊടുങ്ങുന്നു. വലിയ മാർ ബസ്സേലിയോസിന്റെ താഴ്മയെക്കുറിച്ചുള്ള ലേഖനത്തിൽ തന്റെ ഭവനത്തിലേക്കു വന്ന പത്രോസിന്റെ കാൽക്കൽ വീണ് കൊർന്നല്യോസ് നമസ്ക്കരിക്കുമ്പോൾ പത്രോസ് പറയുന്ന കാര്യം എടുത്തുപറയുന്നു.: "എഴുന്നേൽക്ക ഞാനും ഒരു മനുഷ്യനത്രേ" (അ. പ്രവൃത്തികൾ 10:25,26). അമിതമായി പ്രശംസിക്കുന്നവരെ തിരുത്തുന്നതിന്റെ ഒരു സൂചനയാണിത്. കാൽകഴുകൽ ശുശ്രൂഷയിൽ കാൽകഴുകപ്പെടാനായി പന്തിയിലിരിക്കാൻ അവസരം ലഭിക്കാത്തതിൽ അസ്വസ്ഥമാകുന്ന മനസ്സ് നമ്മളെയൊക്കെ ശുശ്രൂഷയുടെ വിവിധ തലങ്ങളിൽ വേട്ടയാടാനിടയുണ്ട്. താഴ്മയുടെ ഗുരുവും കർത്താവുമായ യേശുവിന്റെ ശിഷ്യത്വം പുതുക്കാനുള്ള ഓർമ്മപ്പെടുത്തലായി അങ്ങനെയുള്ള അസ്വസ്ഥതകളെ രൂപാന്തരപ്പെടുത്താനുള്ള വെളിച്ചമാണ് ഈ ശുശ്രൂഷയിൽ നിന്നു നമുക്കു ലഭിക്കുന്നത്.

ക്രിസ്തുവിന്റെ താഴ്മയുടെ വെളിച്ചം വ്യക്തികൾക്കു മാത്രമല്ല സമുദായങ്ങൾക്കും മതങ്ങൾക്കും രാഷ്ട്രങ്ങൾക്കും ഒക്കെ പ്രബുദ്ധത നൽകാൻ പര്യാപ്തമാണ്. ഓരോ സമൂഹത്തിന്റെയും സ്വത്വബോധം ക്രിയാത്മകമായ ഒരു ആവശ്യമാണ്. എന്നാൽ അതിരുവിട്ടാൽ അപകടകരമാം വിധം Communal Ego ശക്തിപ്പെടുകയും വർഗ്ഗീയത വളർന്ന് ഐക്യം നശിക്കുകയും ചെയ്യും. സാമ്രാജ്യത്വ ചിന്തയുടെ ഒരടിസ്ഥാനവും അഹങ്കാരമാണ്. ഉക്രൈയിൻ യുദ്ധത്തിലേക്കു നയിച്ച അമേരിക്ക ഉൾപ്പെടുന്ന നേറ്റോ (NATAO) യുടെ സാമ്രാജ്യത്വ ചിന്തകളും സോവിയറ്റ് യൂണിയന്റെ അവശേഷിപ്പായി റഷ്യയിലൂടെ തുടരുന്ന സാമ്രാജ്യത്വ ചിന്തകളും ഏറ്റുമുട്ടിയപ്പോൾ ഉണ്ടായ ദുരിതങ്ങൾ നാം അറിഞ്ഞുകൊണ്ടിരിക്കുകയാണല്ലോ. ശിഷ്യരുടെ ഇടയിലെ വിഭാഗീയതയിൽ വേദനിച്ച നാഥൻ ശിഷ്യരുടെ കാൽകഴുകലിലൂടെ വ്യക്തികളുടെയും സമുദായങ്ങളുടെയും രാജ്യങ്ങളുടെയും ഒക്കെ അഹന്ത കഴുകിക്കളഞ്ഞ് സർവ്വരുടെയും ഐക്യത്തിനായുള്ള ഒരു സ്വപ്ന പദ്ധതിയ്ക്ക് ആരംഭംകുറിക്കുകയുമായിരുന്നു.

ജീവനുൾപ്പെടെ എല്ലാം ദൈവകൃപയാലാണെന്ന അവബോധം വിനയത്തെ വളർത്തും. പിതാവ് തന്നെ ഏല്പിച്ച പ്രവൃത്തി ചെയ്യാൻ താൻ വന്നിരിക്കുന്നു എന്നും പിതാവിൽ നിന്നുകേട്ട വചനങ്ങൾ താൻ അറിയിക്കുന്നു എന്നുമെല്ലാം പറഞ്ഞ് നിരന്തരം Abba Consciousness ൽ കഴിഞ്ഞ ക്രിസ്തു ദൈവകൃപയേക്കുറിച്ചുള്ള ബോധ്യത്തിൽ താഴ്മയിൽ വളരാൻ പഠിപ്പിക്കുകയായിരുന്നല്ലോ. 'രാജ്യവും ശക്തിയും സ്തുതിയും മഹത്വവും' ദൈവത്തിനർപ്പിച്ച് താഴ്മ ധരിക്കാൻ അവിടുന്നു നമ്മെ പഠിപ്പിച്ച പ്രാർത്ഥന നിരന്തരം ഉരുവിടുന്നവരാണല്ലോ നാം.

കൃപയെക്കുറിച്ചുള്ള ഓർമ്മപോലെ മരണത്തെക്കുറിച്ചുള്ള ധ്യാനവും സ്വന്തം കുറവുകളെക്കുറിച്ചുള്ള ഓർമ്മയുമൊക്കെ വിനയത്തിൽ വളരാനുള്ള പ്രചോദനങ്ങളായാണല്ലോ ഫിലോക്കാലിയ തുടങ്ങിയ പല ആദ്ധ്യാത്മീക ഗ്രന്ഥങ്ങളും അറിയിച്ചു തരുന്നത്. അറിയുന്തോറും അറിഞ്ഞത് കുറവും അറിയേണ്ടത് അധികവും എന്ന വെളിച്ചവും ലഭിക്കുന്നു. ലഭ്യമായ അറിവും ബോധ്യവും പൂർണ്ണമായും സത്യമാണോ എന്ന ചോദ്യവും കൂടുതൽ സത്യവെളിച്ചം ലഭിക്കുമ്പോൾ അതുവരെ മുറുകെ പിടിച്ച കാര്യങ്ങളിൽ മാറ്റം വരുത്തുന്നതും intellectual humility യുടെ ഭാഗമാണ്. ഈ ബൗദ്ധിക വിനയം പരിശുദ്ധാത്മാവിന്റെ ഇടപെടലുകളെ അനുഗ്രഹകരമായി പ്രയോജനപ്പെടുത്തുവാൻ സഹായകരമാക്കുകയും ചെയ്യും. മറിയാമിനെ തള്ളിക്കളയാനുള്ള തന്റെ തീരുമാനം തിരുത്തി അവളെ ഉൾക്കൊണ്ട യൗസേഫ് പിതാവിന്റെ നടപടി ക്രിസ്തുവിനെ ചേർത്തു നിർത്തുന്ന അപ്രകാരമുള്ള താഴ്മയുടെ ഉദാഹരണമാണ്.

താഴ്മ സ്വഭാവ മഹിമയിലേക്കും തികഞ്ഞ സന്തോഷത്തിലേക്കും നയിക്കുന്ന ഒരു ഉൽകൃഷ്ട ഗുണമാണ്. വലിയ മാർ ബസ്സേലിയോസിന്റെ താഴ്മയെക്കുറിച്ചുള്ള പ്രബോധനത്തിലെ ഈ മുഖ്യചിന്ത നമ്മുടെ കാലത്തെ പ്രബലമായ സംസ്കാരത്തിനു ചേരുന്നതല്ലായിരിക്കും. എങ്കിലും ഇത് ഏറ്റവും സുവിശേഷാനുസൃതമായ ദർശനമാണെന്ന് ഓർമ്മിപ്പിക്കുകയാണ് ഈ ശുശ്രൂഷ. താഴ്മ കൂടുതൽ സമൃദ്ധമായ ദൈവകൃപയുടെ സ്വീകരണത്തിനു നമ്മെ ഒരുക്കുകയും ചെയ്യുന്നു. പ.പത്രോസ് ശ്ലീഹാ തന്റെ ഒന്നാമത്തെ ലേഖനത്തിലും (1 പത്രോസ് 5:5) നീതിമാനായ യാക്കോബ് തന്റെ ലേഖനത്തിലും (യാക്കോബ് 4:6) ഉദ്ധരിക്കുന്ന ഒരു വാക്യമാണ് സദൃശ്യവാക്യങ്ങൾ 3:34 ലെ 'താഴ്മയുള്ളവർക്കോ അവൻ കൃപനൽകുന്നു' എന്നത്. നാം നമ്മിൽ നിറയുമ്പോൾ ദൈവകൃപയെ സ്വീകരിക്കാൻ നമ്മിൽ ഇടമില്ലാതെ പോകാറുണ്ടെന്നതും ഓർക്കാം.

ഭൂമിയോളം താഴുക എന്ന പ്രയോഗം നമുക്കറിയാം. ഭൂമി അഥവാ മണ്ണ് എന്നർത്ഥം വരുന്ന ലാറ്റിൻ പദമായ 'humus' ൽ നിന്നാണല്ലോ ഇംഗ്ലീഷിൽ humility യും human ഉം ഒക്കെ രൂപപ്പെട്ടത്. ജീവന്റെ നിലനിൽപ്പിനും വളർച്ചയ്ക്കും അത്ഭുതാവഹമായ സഹായങ്ങൾ ചെയ്യുന്ന ഭൂമിക്ക് അതിനേക്കുറിച്ച് അഹന്തയോടെയുള്ള അവകാശവാദങ്ങളൊന്നുമില്ല. അതിലേക്കു വലിച്ചെറിയുന്നവയെപ്പോലും രൂപാന്തരപ്പെടുത്തി നന്മകളുടെ ഫലം പുറപ്പെടുവിച്ചു തരുവാനും ശ്രമിക്കുകയാണ് ഭൂമി. നമ്മെ മനുഷ്യനാക്കാൻ വേണ്ടി ഭൂമി കാണിച്ചുതരുന്ന ഈ ദർശനത്തിന്റെ ആൾരൂപമായി വന്ന ക്രിസ്തുവും ഭൂമിയെപ്പോലെ പിഡിപ്പിക്കപ്പെട്ടു. സൃഷ്ടിച്ചപ്പോഴെ നമ്മളിൽ നിക്ഷേപിച്ച ആത്മസൗന്ദര്യത്തിന്റെ വിത്തു വളർത്താനാണ് ക്രിസ്തു ക്ലേശിച്ചതും വിരൂപനാക്കപ്പെട്ടതും എന്ന രക്ഷാകരമായ ഓർമ്മ ഉണർത്താൻ കഷ്ടാനുഭവവാരാചരണം പ്രത്യേകിച്ച് ഈ കാൽകഴുകൽ ശുശ്രൂഷ സഹായകരമാകട്ടെ എന്ന പ്രാർത്ഥനയോടെ ഉപസംഹരിക്കുന്നു.

***(പഴയസെമിനാരിയിൽ കാൽ കഴുകൽ ശുശ്രൂഷാമദ്ധ്യേ നടത്തിയ പ്രസംഗം)***




**പരുമല സെമിനാരിയിൽ പെസഹാ പെരുന്നാൾ ശുശ്രൂഷയ്ക്ക് ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ മുഖ്യകാർമികത്വം വഹിച്ചു. പരുമല സെമിനാരി മാനേജർ ഫാ. വിനോദ് ജോർജ്ജ്, അസി. മാനേജർമാരായ എം. എസ്. യൂഹാനോൻ റമ്പാൻ, ഫാ. വൈ. മത്തായിക്കുട്ടി എന്നിവർ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകി.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വേദപുസ്തക പഠനം

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം



ഫീലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)

**യിശ്മായേലിന്റെ ജനനം**

അബ്രഹാമിനും സാറായിക്കും മക്കൾ ഇല്ലായിരുന്നു. എന്നാൽ യഹോവയായ ദൈവം അബ്രാമിനോട് അരുളിച്ചെയ്യുന്നു, നിന്റെ സ്വന്തം മകൻ തന്നെ നിനക്ക് അനന്തരാവകാശിയായി ജനിക്കും. സാറായിക്ക് ഈജിപ്തുകാരിയായ ഒരു ദാസി ഉണ്ടായിരുന്നു. അവളുടെ പേര് ഹാഗാർ എന്നായിരുന്നു. സാറായിയുടെ നിർദ്ദേശപ്രകാശം അബ്രഹഹമിനു ഹാഗാറിൽ നിന്ന് മക്കൾ ഉണ്ടാകുന്നു. ഹാഗാർ ഗർഭിണിയായി എന്നറിഞ്ഞപ്പോൾ സാറാ അവളെ നിന്ദയോടെ നോക്കുവാൻ തുടങ്ങി. സാറായി തന്റെ ദാസിയോട് കർക്കശമായി പെരുമാറിയതിനാൽ ഹാഗാർ തന്റെ യജമാനത്തിയെ വിട്ട് ഓടിപ്പോകുന്നു.

അങ്ങനെ ഹാഗാർ സാറിയിയുടെ അടുത്തുനിന്ന് മരുഭൂമിയിലേക്ക് ഓടിപ്പോകുന്നു. സൂർ പട്ടണത്തിലേക്കുള്ള വഴിയിൽ മരുഭൂമിയിലെ ഒരു നീരുറവയുടെ സമീപത്ത് ഹാഗാർ നിൽക്കുന്നത് കർത്താവിന്റെ ദൂതൻ കാണുന്നു. ദൂതൻ അവളോട് ചോദിക്കുന്നു "സാറിയിയുടെ ദാസിയായ ഹാഗാറേ, നീ എവിടെ നിന്നു വരുന്നു? എങ്ങോട്ടു പോകുന്നു?" എന്നു ചോദിച്ചു. അതിനു അവൾ എന്റെ യജമാനത്തി സാറായെ വിട്ടു ഓടിപ്പോകുകയാകുന്നു എന്നു പറഞ്ഞു. യഹോവയുടെ ദൂതൻ അവളോട് നിന്റെ യജമാനത്തിയുടെ അടുക്കൽ മടങ്ങിച്ചെന്നു അവൾക്ക് കീഴടങ്ങിയിരിക്ക എന്നു കല്പിച്ചു. പിന്നെ ഹാഗാർ തിരിച്ച് അബ്രാമിന്റെ അടുക്കൽ മടങ്ങിച്ചെന്ന് അബ്രാമിനു ഒരു മകനെ പ്രസവിച്ചു. അവനു യിശ്മായേൽ എന്നു പേരിട്ടു. ഹാഗാർ അബ്രാമിനു യിശ്മായേലിനെ പ്രസവിച്ചപ്പോൾ അബ്രാമിനു എൺപത്താറു വയസ്സായിരുന്നു.

അബ്രാമിനു 99 വയസ്സായപ്പോൾ ദൈവം പ്രത്യക്ഷനായി അരുളിച്ചെയ്തു "ഞാൻ സർവ്വശക്തനായ ദൈവം ആകുന്നു. ഞാൻ കാട്ടിത്തരുന്ന മാർഗ്ഗത്തിലൂടെ നീ നടക്കുക, നിഷ്കളങ്കനായിരിക്കുക. ഞാൻ നീയുമായി ഒരു ഉടമ്പടി ചെയ്യുന്നതാണ് നിനക്ക് കൂടുതൽ സന്താനങ്ങളെ നൽകുന്നതായിരിക്കും. ഇതു കേട്ടപ്പോൾ അബ്രാം കമിഴ്ന്നു വീണു. ദൈവം അരുളിച്ചെയ്തു "മേലിൽ നിന്റെ പേർ അബ്രാം, എന്നായിരിക്കുകയില്ല. അബ്രാഹാം എന്നായിരിക്കും (അബ്രാം എന്ന വാക്കിന്റെ അർത്ഥം ഉന്നതനായ പിതാവ് എന്നും അബ്രാഹാം എന്ന വാക്കിന്റെ അർത്ഥം ജനസമൂഹത്തിന്റെ പിതാവ്) എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ അനേകം ജനതകളുടെ പിതാവാക്കി നിശ്ചയിച്ചിരിക്കുന്നു. ഞാൻ നിന്നിൽനിന്ന് രാജാക്കന്മാർ പുറപ്പെടും. ഞാൻ നിനക്കും നിന്റെ കാലശേഷം നിന്റെ സന്താനങ്ങൾക്കും കനാൻ ദേശത്തെ മുഴുവൻ ശാശ്വതഅവകാശിയായി നൽകും. അവരുടെ ദൈവമായിരിക്കും ഞാൻ.

എന്നിട്ട് ദൈവം അരുളിച്ചെയ്തു, "നിങ്ങൾ തലമുറതലമുറകളായി എന്റെ വ്യവസ്ഥ പാലിക്കണം. നിങ്ങളിൽ ഓരോ പുരുഷന്റെയും അഗ്രചർമ്മം ഛേദിക്കപ്പെടണം. എട്ടു ദിവസം പ്രായമുള്ള കുഞ്ഞു മുതൽ ഛേദനകർമ്മം ചെയ്തിരിക്കണം. അങ്ങനെ നമ്മുടെ ഉടമ്പടി നിങ്ങളുടെ മാംസത്തിൽ ഒരു ശാശ്വതാടയാളം ആയിരിക്കണം," അനന്തരം ദൈവം അരുളിച്ചെയ്തു "നീ ഭാര്യയെ സാറായി എന്നു വിളിക്കേണ്ട സാറ എന്നു വിളിക്കണം. ഞാൻ അവളെ അനുഗ്രഹിക്കും. ഞാൻ അവളിൽ നിന്ന് നിനക്ക് ഒരു പുത്രനെ നൽകും. അവർ ജനതകളുടെ മാതാവായിതീരും." അതു കേട്ടപ്പോൾ അബ്രഹാത്തിനു ചിരി വന്നു "നൂറു വയസ്സുകാരന് കുട്ടി ജനിക്കുമോ? തൊണ്ണൂറു വയസ്സുള്ള സാറ പ്രസവിക്കുമോ? ദൈവം അരുളിച്ചെയ്തു, "നിന്റെ ഭാര്യ സാറ നിനക്ക് ഒരു പുത്രനെ പ്രസവിക്കും. അവന് യിസ്ഹാക്ക് എന്ന് പേരിടണം."

അന്നു തന്നെ അബ്രാഹാം തന്റെ ആദ്യജാതനായ യിശ്മായേലിനെയും തന്റെ ഭവനത്തിൽ ജനിച്ചവരോ തന്റെ അടിമകളോ ആയ സകല പുരുഷന്മാരേയും കൂട്ടിക്കൊണ്ടുപോയി അവരുടെ അഗ്രചർമ്മങ്ങളെ ഛേദിച്ചു. അബ്രഹാം പരിഛേദന ഏറ്റപ്പോൾ അവനു തൊണ്ണൂറ്റൊമ്പതു വയസ്സും അവന്റെ മകനായ യിശ്മായേൽ പരിഛേദന ഏറ്റപ്പോൾ അവനു പതിമൂന്നു വയസും പ്രായം ഉണ്ടായിരുന്നു.



**ദൈവദൂതന്മാർ സന്ദർശിക്കുന്നു**

ഒരിക്കൽ അബ്രഹാം തന്റെ കൂടാരത്തിന്റെ വാതിക്കൽ വെയിലത്ത് ഇരിക്കുമ്പോൾ മൂന്നു വ്യക്തികൾ വരുന്നത് കാണുവാനായി അദ്ദേഹം ഓടിച്ചെന്ന് നിലംവരെ കുനിഞ്ഞ് അവരെ വന്ദിച്ചിട്ട് പറഞ്ഞു. "യജമാനന്മാരേ, അടിയനെ കടന്നു പോകരുതെ ഞാൻ കുറച്ചു വെള്ളം കൊണ്ടുവരാം നിങ്ങൾ കാലുകൾ കഴുകി മരത്തിനു കീഴെ വിശ്രമിച്ചാലും. നിങ്ങൾക്ക് വിശപ്പ് അടക്കുവാൻ ഞാൻ അപ്പം കൊണ്ടുവരാം." ഏതായാലും നിങ്ങൾ അടിയന്റെ അടുക്കൽ വന്നുവല്ലോ. അവർ അവിടെ വിശ്രമിക്കുവാൻ തയ്യാറാകുന്നു.

അബ്രഹാം ബദ്ധപ്പെട്ട് കൂടാരത്തിനകത്തേക്ക് പോയി സാറായോടു പറഞ്ഞു, നീ വേഗത്തിൽ മൂന്നിടങ്ങഴി മാവ് കുഴച്ച് അപ്പങ്ങൾ ഉണ്ടാക്കുക. അനന്തരം അബ്രഹാം കാലിക്കൂട്ടത്തിലേക്ക് ഓടിച്ചെന്ന് നല്ലൊരു കാളക്കുട്ടിയെ പിടിച്ച് ഭൃത്യനെ ഏല്പിച്ചു. അവൻ വേഗം അതിനെ പാകം ചെയ്തു. അബ്രഹാം വെണ്ണയും പാലും അപ്പവും ഇറച്ചിക്കറിയും അവർക്ക് വിളമ്പിക്കൊടുത്തു. അവർ ചോദിച്ചു, "നിന്റെ ഭാര്യ എവിടെ?" അബ്രഹാം പറഞ്ഞു "കൂടാരത്തിലാണ്." ദൂതൻ അരുളിച്ചെയ്തു, അടുത്ത വർഷം ഈ സമയം വീണ്ടും ഞാൻ നിശ്ചയമായും നിന്റെ അടുക്കൽ വരും. അപ്പോൾ സാറക്ക് ഒരു പുത്രൻ ഉണ്ടായിരിക്കും. സാറാ കൂടാരവാതിക്കൽ നിന്നുകൊണ്ട് ഈ സംസാരം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. അവൾക്ക് ചിരി വന്നു. അവൾ ആലോചിച്ചു, "ഞാനും ഭർത്താവും വൃദ്ധരായിരിക്കെ എങ്ങനെ കുഞ്ഞുണ്ടാകും?." അപ്പോൾ ദൈവദൂതൻ അബ്രഹാമിനോട് അരുളിച്ചെയ്തു. "സാറാ ചിരിച്ചുകൊണ്ട് തനിക്ക് കുഞ്ഞുണ്ടാകുമോ എന്ന് ആലോചിക്കുകയാണ്. ദൈവത്തിന് അസാദ്ധ്യമായത് എന്തെങ്കിലുമുണ്ടോ. അപ്പോൾ സാറാ ഭയം മൂലം പറഞ്ഞു "ഞാൻ ചിരിച്ചില്ലല്ലോ" അപ്പോൾ ദൈവദൂതൻ അരുളിച്ചെയ്തു, അല്ല നീ ചിരിച്ചു.

അനന്തരം ആ മൂന്നുപേർ പോകാൻ ഒരുങ്ങി അവരെ യാത്രയാക്കുവാൻ അബ്രഹാം കൂടെ പോയി. നമ്മുടെ വി. കൂദാശകളിലെ ഭവനകൂദാശയിലെ ഒരു പ്രാർത്ഥനയിൽ അബ്രഹാമിന്റെ ഭവനത്തിൽ വന്ന ആ മൂന്നു ദൈവദൂതന്മാരെ ത്രിത്വത്തിന്റെ മുൻകുറിയായി അബ്രഹാമിന്റെ വീട്ടിൽ വന്ന് അവരെ അനുഗ്രഹിച്ചതായി കാണുന്നു. ആ മൂന്നു ദൈവദൂതന്മാർ അബ്രഹാമിന്റെ അടുക്കൽ നിന്നും സോദോമിനെ ലക്ഷ്യമാക്കി പോകുന്നു.

(തുടരും)



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# നമ്മുടെ കർത്താവ് ഉയർത്തെഴുന്നേറ്റിരിക്കുന്നു

## ഉയിർപ്പ് ഞായറാഴ്ച (വി. മർക്കോസ് 16:1–8)

ഫാ. കെ. കെ. വർഗീസ്



ദീർഘമായ ദിവസങ്ങളിലെ വിശുദ്ധമായ നോയമ്പ് അതിൻറെ പരിസമാപ്തിയിലേക്ക് എത്തിയിരിക്കുകയാണ്. വലിയ നോമ്പിൻറെ ആറ് ആഴ്ചകൾ, ശാരീരികവും മാനസികവുമായ എല്ലാ പ്രതിബന്ധങ്ങളെയും തരണം ചെയ്ത് നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിൽ അവനോടുകൂടെ പങ്കുചേർന്ന്, അവന്റെ പുനരുത്ഥാനത്തിൽ ആനന്ദിക്കുവാൻ ഉള്ള തയ്യാറെടുപ്പിന്റെ ദിവസങ്ങളായിരുന്നു. കർത്താവിന്റെ കുരിശുമരണത്തിന്റെ ചില വശങ്ങൾ ഹ്രസ്വമായി നോക്കാം.

### 1: ഒരു ദൈവീക പദ്ധതി

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരവും പരസ്യശുശ്രൂഷയും ഒടുവിലുള്ള പീഡാനുഭവവും മരണവും എല്ലാം ഒരു ദൈവീക പദ്ധതിയായിരുന്നു. എന്നാൽ, ഈ ദൈവിക പദ്ധതി നിറവേറ്റപ്പെടുന്നതിന് മാനുഷികമായ ചില ഇടപെടലുകൾ ആവശ്യമായി വന്നിട്ടുണ്ട്. അനുകൂലമായും പ്രതികൂലമായും, ദൈവിക പദ്ധതിയുടെ ഭാഗമായി പല മനുഷ്യരും രക്ഷാകര പദ്ധതിയുടെ ഭാഗഭാക്കാകുവാൻ നിയോഗം ലഭിച്ചവരാണ്. അതോടൊപ്പം പല തരത്തിൽ, ആദ്യത്തെ ഉയിർപ്പ് ഞായറാഴ്ച വളരെ ദാരുണമായ ഒരു കഥയുടെ സമാപനമായി മാറി.

ചെറുപ്പത്തിൽ തന്നെ റോമൻ ക്രൂശീകരണത്താൽ കൊല്ലപ്പെട്ട ഒരു മനുഷ്യൻ, ഒരു കുറ്റവും ചെയ്യാത്ത നിരപരാധി. നീതിയെക്കാൾ രാഷ്ട്രീയ മുതലെടുപ്പിന്റെ കാരണങ്ങളാൽ വധിക്കപ്പെട്ട ഒരു മനുഷ്യൻ. അത്യാവശ്യ സമയത്ത് സുഹൃത്തുക്കൾ ഉപേക്ഷിച്ചുപോയ ഒരുവൻ. അവന്റെ ഏറ്റവും അടുത്ത ശിഷ്യനായ പത്രോസ് പോലും അവനെ നിരസിച്ചു.

ഈ ദാരുണ സംഭവത്തിൽ, സ്ത്രീകൾ മാത്രമാണ് അവസാനം വരെ യേശുവിന്റെ അടുത്ത് നിന്നതെന്ന് തോന്നുന്നു. ക്രിസ്തുവിന്റെ മരണസമയത്ത് അവർ സന്നിഹിതരായിരുന്നുവെന്നും അതിനുശേഷം അദ്ദേഹത്തിന്റെ മൃതദേഹം അഭിഷേകം ചെയ്യാൻ സുഗന്ധദ്രവ്യങ്ങൾ തയ്യാറാക്കിയിരുന്നുവെന്നും വി. മർക്കോസിന്റെ സുവിശേഷം പറയുന്നു. എന്നിട്ടും അവർ യേശുവിന്റെ ശരീരത്തിൽ അഭിഷേകം ചെയ്യാൻ കല്ലറയുടെ അടുത്ത് ചെന്നപ്പോൾ കല്ലറ ശൂന്യവും അവന്റെ ശരീരവും കാണാതെ പോയി. കൊല്ലപ്പെട്ടവനായ കർത്താവിന്റെ യേശുവിന്റെ ശരീരം അഭിഷേകം ചെയ്യുന്നതിനായി, ദുഃഖിതരായ ഒരു കൂട്ടം സ്ത്രീകൾ 'വളരെ നേരത്തെ' എഴുന്നേറ്റു (16:1).

ഞെട്ടലും ഭയവും തരണം ചെയ്തപ്പോൾ, യേശു "മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേറ്റു" എന്ന് അവർ ലോകത്തോട് പറയാൻ തുടങ്ങി. എന്നാൽ അതു എന്തുകൊണ്ട് വിശ്വസിക്കണം? അവർ പറഞ്ഞ കാര്യങ്ങൾ ചരിത്രമാണോ അതോ വെറും മിഥ്യയാണോ?

### 2: ഒരു ചരിത്ര സംഭവം

ക്രിസ്തുവിന്റെ ശവകുടീരം സത്യമായും ശൂന്യമായിരുന്നുവെന്ന് നമ്മെ ബോധ്യപ്പെടുത്താൻ വി.മർക്കോസ് മൂന്ന് തെളിവുകൾ വാഗ്ദാനം ചെയ്യുന്നു:

ഒന്നാമതായി, വേദ ഭാഗത്തിന്റെ 1–ാം വാക്യത്തിൽ, മഗ്ദലന മറിയവും യാക്കോബിന്റെ അമ്മ മറിയവും മറ്റും യേശുവിന്റെ ശരീരം അഭിഷേകം ചെയ്യാൻ അവന്റെ കബറിലേക്ക് പോയപ്പോൾ, അവർക്ക് അവിടെ കർത്താവിന്റെ ശരീരം കാണാൻ കഴിഞ്ഞില്ല.

രണ്ട് ദിവസം മുമ്പ് യേശുവിനെ കുരിശിൽ നിന്ന് ഇറക്കി കല്ലറയിൽ വെക്കുന്നത് അവർ കണ്ടതായി മുൻ അധ്യായത്തിൽ വി.മർക്കോസ് പറയുന്നുണ്ട്. അവന്റെ ശരീരം എവിടെയാണെന്ന് സ്ത്രീകൾക്ക് അറിയാമായിരുന്നു.

യേശുവിന്റെ കല്ലറ മുദ്രവെക്കാൻ ഉപയോഗിച്ച ഭാരമേറിയ കല്ലിനെക്കുറിച്ചും വി.മർക്കോസ് പരാമർശിക്കുന്നു. ശവക്കല്ലറ കൊള്ളയടിക്കാൻ വരുന്നവരെ പിന്തിരിപ്പിക്കുകയും, യേശുവിന്റെ ശിഷ്യൻമാർ ഒരു പക്ഷേ ഭർത്താവിൻറെ ശരീരം എടുത്തു കൊണ്ടു പോകുവാൻ ശ്രമിച്ചാൽ ആ രക്ഷാശ്രമം പരാജയപ്പെടുത്തുകയും ചെയ്തിരുന്നതിന് ഒക്കെ ഉദ്ദേശിച്ച കല്ലറയുടെ വാതിൽക്കൽ വച്ച ഒരു കല്ല്.

ഈ കൂറ്റൻ കല്ലും റോമൻ പട്ടാളക്കാർ മുദ്രയിട്ട് കാവലിരുന്നതായി മറ്റു സുവിശേഷ വിവരണങ്ങൾ പറയുന്നു. എന്തുകൊണ്ടാണ് ആ കൂറ്റൻ കല്ല് നീങ്ങിയതെന്നും അതിന് കാവൽ നിൽക്കുന്നവർ ഓടിപ്പോയതെന്നും വിശദീകരിക്കാൻ ദൈവിക ഇടപെടലിന് മാത്രമേ കഴിയൂ. എന്തായാലും അസാധ്യതകളിൽ തെളിഞ്ഞുവരുന്ന ദൈവീക ഇടപെടലുകളെ ധ്യാനിക്കുവാൻ കർത്താവിന്റെ പുനരുത്ഥാന സംഭവങ്ങൾ മതിയായവയാണ്.

### 3: ഒരു സന്തോഷകരമായ അന്ത്യം

എന്നാൽ ശൂന്യമായ ശവകുടീരത്തിൽ സ്ത്രീകളെ അഭിമുഖീകരിച്ച മൂന്നാമത്തെ വസ്തുത, അവരെ കണ്ടുമുട്ടിയ ഒരു മാലാഖയുടെ വാക്കുകളാണ് (വി. മർക്കൊസ് 16:6)

അവൻ അവരോടു: ഭ്രമിക്കേണ്ടാ; ക്രൂശിക്കപ്പെട്ട നസറായനായ യേശുവിനെ നിങ്ങൾ അന്വേഷിക്കുന്നു; അവൻ ഉയിർത്തെഴുന്നേറ്റു; അവൻ ഇവിടെ ഇല്ല; അവനെ വെച്ച സ്ഥലം ഇതാ.

ദൂതൻ സ്ത്രീകളെ യേശുവിന്റെ തന്നെ വാക്കുകൾ ഓർമ്മിപ്പിക്കുകയായിരുന്നു. അവൻ പറഞ്ഞു, "യേശു നിങ്ങൾക്കു മുമ്പേ ഗലീലിയിലേക്ക് പോകുന്നു. അവൻ നിങ്ങളോടു പറഞ്ഞതുപോലെ അവിടെ നിങ്ങൾ അവനെ കാണും. യേശു തന്റെ ശുശ്രൂഷയിൽ പല അവസരങ്ങളിലും തന്റെ മരണവും പുനരുത്ഥാനവും പ്രവചിച്ചിരുന്നു. 'മനുഷ്യപുത്രൻ പാപികളുടെ കൈകളിൽ ഏല്പിക്കപ്പെടുകയും ക്രൂശിക്കപ്പെടുകയും വീണ്ടും ഉയിർത്തെഴുന്നേൽക്കപ്പെടുകയും വേണം' എന്ന് തന്നെത്തന്നെ പരാമർശിച്ചുകൊണ്ട് യേശു പറഞ്ഞിരുന്നു. മാനുഷിക വീക്ഷണകോണിൽ, ഈ സംഭവങ്ങൾ ദാരുണവും അപ്രതീക്ഷിതവുമായിരുന്നു.

എന്നാൽ ഒരു ദൈവിക വീക്ഷണത്തിൽ, അവ ലക്ഷ്യബോധവും ആസൂത്രിതവുമായിരുന്നു. പാപമോചനത്തിനും മരണത്തിന്റെ പരാജയത്തിനും അവ തികച്ചും ആവശ്യമായിരുന്നു.

തുടർന്നുള്ള നാൽപ്പത് ദിവസങ്ങളിൽ, ആ സ്ത്രീകൾക്കും ശിഷ്യന്മാർക്കും മറ്റ് അഞ്ഞൂറ് പേർക്കും ഉയിർത്തെഴുന്നേറ്റ യേശുവിനെ നേരിട്ട് കാണാൻ കഴിഞ്ഞു. അവന്റെ കുത്തേറ്റ കൈകളും കാലുകളും കാണാനും അവൻ അവരോട് പുതിയ വാക്കുകൾ പറയുന്നത് കേൾക്കാനും അവർക്ക് കഴിഞ്ഞു. അവന്റെ പുനരുത്ഥാനത്തെ അവർ പിന്നീട് സംശയിച്ചില്ല. അവന്റെ ജീവിതം മരണത്തിലും തോൽവിയിലും അവസാനിച്ചിട്ടില്ലെന്നും ആത്യന്തികമായ സന്തോഷകരമായ അന്ത്യമാണുള്ളതെന്നും അവർക്കറിയാമായിരുന്നു.

### പുനരുത്ഥാനത്തിന്റെ സന്ദേശം

1: നാം ജീവിക്കുന്ന ഈ ലോകത്തെക്കുറിച്ച് ദൈവത്തിന് വലിയ പദ്ധതികൾ ഉണ്ടെന്ന്പുനരുത്ഥാനം വഴി, കാണിക്കുന്നു. ചരിത്രത്തിന്റെ അവസാനത്തിൽ, ആദ്യത്തെ ഈസ്റ്റർ പ്രഭാതത്തിൽ, യേശു കർത്താവിന്റെ ശരീരം പുതുക്കുകയും താൻ ഉയിർത്തെഴുന്നേൽക്കുകയും ചെയ്തതുപോലെ, ദൈവം മുഴുവൻ സൃഷ്ടിയെയും പുതുക്കുകയും പുനരുജ്ജീവിപ്പിക്കുകയും ചെയ്യും.

2: പുനരുത്ഥാനത്തിന്റെ അന്തിമ സൂചന, നമ്മുടെ കർത്താവിനെ പോലെ നമ്മുടെ ജീവിതത്തിനും ആത്യന്തികമായ സന്തോഷകരമായ അന്ത്യം ഉണ്ടാകും എന്നതാണ്. യേശുതമ്പുരാൻ മരണത്തെയും പാതാളത്തിനെയും കീഴടക്കിയതിനാൽ, മരണത്തിന് അതിന്റെ അധികാരം നഷ്ടപ്പെട്ടു.

അതുപോലെ, അതിനാൽ തന്നെ, ഓരോ വിശ്വാസിക്കും ശവക്കുഴിക്കപ്പുറം വരാനിരിക്കുന്ന ലോകത്തിലെ ഉയിർത്തെഴുന്നേറ്റ ജീവിതത്തിലേക്ക് നോക്കാൻ കഴിയും, കഴിയണം.

നാം ക്രിസ്തുവിന്റെ വാക്കുകൾ ഓർക്കുകയും അവന്റെ വാഗ്ദാനങ്ങൾ മുറുകെ പിടിക്കുകയും ചെയ്താൽ, ഭൂമിയിലെ നമ്മുടെ അവസാന നിമിഷങ്ങളിൽപ്പോലും നമുക്ക് ഭാവിയിൽ പ്രത്യാശ ഉണ്ടായിരിക്കും.

നാം 'ക്രിസ്തുവിൽ' ആണെങ്കിൽ ഇവിടെ നമ്മുടെ ജീവിതത്തിന് സങ്കൽപ്പിക്കാവുന്നതിലും സന്തോഷകരമായ അന്ത്യമുണ്ടാകും -

അതുകൊണ്ട് ഇന്ന് രാവിലെ സ്ത്രീകൾ കല്ലറയിൽ വെച്ച് മാലാഖയെ കണ്ടുമുട്ടിയപ്പോൾ അനുഭവിച്ച അതേ പ്രതീക്ഷയും സന്തോഷവും നമുക്കെല്ലാവർക്കും പങ്കിടാൻ കഴിയണം.

ഈ മഹത്തായ വാർത്ത നമുക്കിടയിൽ മാത്രം സൂക്ഷിക്കാതെ, ദൈവം ചെയ്തിരിക്കുന്ന അത്ഭുതകരമായ കാര്യം ലോകത്തെ അറിയിക്കുവാനും നമ്മൾക്ക് കഴിയണം. എല്ലാവർക്കും ഉയർപ്പിന്റെ പ്രത്യാശ ആശംസിക്കുന്നു.




**അങ്കമാലി ഭദ്രാസനത്തിലെ പോത്താനിക്കാട് ഉമ്മിണിക്കുന്ന് സെന്റ് മേരീസ് ഓർത്തഡോക്സ് മഹാ ഇടവകയിൽ നടന്ന കാൽകഴുകൽ ശുശ്രൂഷയ്ക്ക് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ മുഖ്യ കാർമ്മികത്വം വഹിച്ചു.**



**അബുദാബി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ പെസഹാ ശുശ്രൂഷകൾക്ക് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മുഖ്യകാർമികത്വം നൽകി.**

## ഓർമ്മചിത്രം



**പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ കുഴിമറ്റം പള്ളിയിൽ 1988-ൽ നടത്തിയ കാൽകഴുകൽ ശുശ്രൂഷ.**




**പരുമല സെമിനാരിയിൽ നടന്ന കാൽകഴുകൽ ശുശ്രൂഷയ്ക്ക് ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ പ്രധാന കാർമ്മികത്വം വഹിച്ചു.**



## ഫാ. പി. യേശുദാസൻ നിര്യാതനായി

മുംബൈ ഭദ്രാസനത്തിലെ സീനിയർ വൈദികൻ ഫാ. പി. യേശുദാസൻ നിര്യാതനായി. ശവസംസ്കാരം ബുധനാഴ്ച (20/04/2022) നടക്കും.

# His Empty Tomb

## Christ is Risen. Indeed He is Risen

Fr Nithin V Rajan



"*O death, where is thy sting? O grave, where is thy victory? The sting of death is sin; and the strength of sin is the law. But thanks be to God, which giveth us the victory through our Lord Jesus Christ". **1 Corinthians 15:55-57.*** Easter is the day of victory and reconciliation. It's a day of Good news. It's a day of rejoicing as Christ demolished the wall that separated creation from the creator by His life giving passion.

**The empty Tomb:**

This is what happened early on the first day of the week, while it was still dark, Mary Magdalene went to the tomb and saw that the stone had been removed from the entrance. Already she was heartbroken that they had put her master to death and things became worst for her standing beside that tomb – that empty tomb. Crushed, Depressed, Defeated and Hopeless. The tomb was the worst place ever.

"Now Mary stood outside the tomb crying. As she wept, she bent over to look into the tomb and saw two angels in white, seated where Jesus' body had been, one at the head and the other at the foot. They asked her, "Woman, why are you crying?" "They have taken my Lord away," she said, "and I don't know where they have put him." ***St. John 20:11-13.***

But then it all changed. It all changed when she saw the resurrected Christ. He appeared to her and called her by name, "Mary." She recognized Him immediately and that was it. That changed everything. Defeat turned to victory, depression turned to joy, hopelessness turned to hope. What a turning point and all this happened IN AN EMPTY TOMB!

Mary became the first witness to the greatest miracle to ever take place the Resurrection of Christ from dead. She became the Apostle to the apostles, as she proclaimed to the Holy Apostles that Christ is Risen.

Usually the emptiness resembles a negative connotation, but the empty tomb of Christ is a sign of Hope and Victory. His emptying the tomb shows His triumph over death to life. The empty tomb is our reason for faith. As the scripture says in ***1 Corinthians 15:12-14*** *"But if it is preached that Christ has been raised from the dead, how can some of you say that there is no resurrection of the dead? If there is no resurrection of the dead, then not even Christ has been raised. And if Christ has not been raised, our preaching is useless and so is your faith".* May the empty tomb, be the presence that gives meaning to our hope.

**The main day:**

The last day of the lent is Easter. The Lenten days were a training for the rest of our lives and for the coming world. We think lent ends with Easter, yes but we start a new beginning, a new world of transformed thoughts and actions. Lenten fasting induced self-control and strong will in us, which should continue all days of life as it makes our life better than bitter.

The focus of lent is on prayer, spiritual reading, contemplation, praising and hymns, deep spiritual meetings, exercises of repentance and spiritual growth. When these spiritual exercises are not put to an end after lent, it continues the joy of spiritual life as we ascent the spiritual ladder higher and higher.

"Once an elephant took bath and was travelling back home and had to cross a bridge a group of pigs were coming on the opposite direction and they moved in and the elephant made way and waited for the pigs to cross over the bridge first. And after passing the pigs started to gossip to all animals that even the elephant is afraid of them. Once a herd of elephants heard this and questioned the elephant what had happened and he explained exactly what had occurred. He said that after bath when he was coming. He saw the pigs they were fully wrapped up in dirt and dust and didn't want to touch them and become dirty again that is the reason I gave way for them to go and I stood aside". Brothers and sisters in Christ, we too have been through the process of self-cleaning and renewal in these Lenten days. Let us try all ways not to come in contact with sin and become unclean.

**Easter is the proclamation:**

Michael Jackson died few years ago and people call him late Michael Jackson. Nelson Mandela died few years ago and people call him late Mandela. Jesus died 2000 years before and no one dares to call him late Jesus Christ, not even the devil dares to do so. He is alive and He is not dead, He defeated death and that is His story. Because He lives we can face our tomorrows. We are called to proclaim this faith that "Christ has died, Christ is risen, and Christ will come again"



His resurrection is a hope for those who are lost, last and least. Indeed, even agony will turn to glory, but Easter doesn't say our pain will vanish. It doesn't reduce our loss. Easter says, "It will not always be this way for us. He has dominated death and sin and hell. He is alive and on His throne. And He is putting your enemies, all your enemies, under His feet."

"O Death, where is your sting? O Hell, where is your victory? Christ is risen, and you are overthrown. Christ is risen, and the demons are fallen. Christ is risen, and the angels rejoice. Christ is risen, and life reigns. Christ is risen, and not one dead remains in the grave. For Christ, being risen from the dead, is become the first fruits of those who have fallen asleep."-St. John Chrysostom

Our joy is not merely the joy of the Feast after ending the fast. Our joy however, is a spiritual joy, as the apostle said, *"Rejoice in the Lord always. Again I will say, rejoice"* ***Philippians 4:4***. Our joy is that Christ will come again and take us to His eternal Home. Amen.

Three Men, Three Crosses, One Hill.
One man cursed.
One man prayed.
One man promised.
One died condemned.
One died forgiven.
One died innocent.

One died in sin.
One died to sin.
One died for sin.
One was held by death.
One was released by death.
One conquered death.
One lost life.
One gained life.
One was life.

❑



## പ്രതിഷേധ കത്തുകളുമായി ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം

സഭാക്കേസിൽ സുപ്രീം കോടതി വിധി അട്ടിമറിച്ച് വിഘടിത വിഭാഗത്തിന് അനുകൂലമായ തരത്തിൽ ഹിതപരിശോധനയ്ക്കായി നിയമനിർമ്മാണം നടത്തുവാൻ ശുപാർശ ചെയ്ത നിയമ പരിഷ്ക്കരണ കമ്മീഷന് അനുകൂല നിലപാട് സ്വീകരിക്കുന്ന സർക്കാർ നടപടിയിൽ പ്രതിഷേധിച്ചു കൊണ്ട് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസനം പ്രതിഷേധ കത്തുകളുമായി രംഗത്ത്. സർക്കാർ നിലപാടിൽ മാറ്റം വരുത്തുന്നില്ലെങ്കിൽ ശക്തമായ പ്രതിഷേധ നടപടികളുമായി മുന്നോട്ട് പോകുവാൻ യോഗം നിശ്ചയിച്ചു. ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റ നേതൃത്വത്തിൽ നിയമ സെക്രട്ടറിക്ക് അയക്കുന്ന 2151 പ്രതിഷേധ കത്തുകൾ ഭദ്രാസന സെക്രട്ടറി ഫാ.മാത്യു ഏബ്രഹാമിന് ഓ.സി.വൈ.എം. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജാൾസൺ പി. ജോർജ് കൈമാറി.



**സിവിൽ സർവീസ് സ്വപ്നങ്ങൾക്ക് ചിറകേകാൻ.. Catholicate HSS ൽ IAS HUB നൽകുന്ന സിവിൽ സർവീസ് പരിശീലനം പത്തനംതിട്ട കളക്ടർ ദിവ്യ എസ്. അയ്യർ ഉത്ഘാടനം ചെയ്തു. പഠനത്തോടൊപ്പം വിദ്യാർത്ഥികൾക്ക് civil service talent പരിപോഷിപ്പിക്കുവാൻ ഉതകുന്ന പരിശീലനമാണ് ലഭിക്കുക. കുര്യാക്കോസ് മാർ ക്ലീമിസ് അധ്യക്ഷത വഹിച്ചു. സ്കൂൾ പ്രിൻസിപ്പാൽ ജേക്കബ് ജോർജ്, IAS HUB academic consultant ഗീവർഗീസ് തോമസ് എന്നിവർ ആശംസകൾ നൽകി. IAS HUB mentor അനന്തകൃഷ്ണൻ ക്ലാസ് നയിച്ചു.**



**സുപ്രീംകോടതി സഭ തർക്കത്തിൽ പുറപ്പെടുവിച്ച അന്തിമ വിധിയെ മറികടക്കാൻ നിയമ നിർമ്മാണം നടത്തുന്ന സർക്കാരിനെതിരെ കണ്ണൂർ പാക്കാഞ്ഞിക്കാട് പള്ളിയുടെ പ്രതിഷേധം.**



## യാക്കോബായ ബില്ല് ഭരണഘടനാ വിരുദ്ധം: കണ്ടനാട് വെസ്റ്റ് ഭദ്രാസന പൊതുയോഗം

കോലഞ്ചേരി: മലങ്കരസഭ കേസിൽ വിശദമായ പരിശോധനകൾക്കും വ്യവസ്ഥാപിതമായ കോടതി വ്യവഹാരങ്ങൾക്കും ശേഷം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി സുപ്രീംകോടതി നീതിപൂർവ്വം പുറപ്പെടുവിച്ച അന്തിമ വിധി അട്ടിമറിക്കുന്നതിനായി ഭരണപരിഷ്ക്കാര കമ്മീഷൻ ദുരുദ്ദേശപരവും പക്ഷപാതപരവുമായി ശുപാർശ ചെയ്ത നിയമ നിർമ്മാണത്തെക്കുറിച്ച് പൊതുജനാഭിപ്രായം ക്ഷണിച്ചുകൊണ്ട് കേരള സർക്കാർ വിജ്ഞാപനം പുറപ്പെടുവിച്ചതിലുള്ള പ്രതിഷേധം കണ്ടനാട് വെസ്റ്റ് ഭദ്രാസന പൊതുയോഗം രേഖപ്പെടുത്തി. ഭദ്രാസന ആസ്ഥാനമായ കോലഞ്ചേരി പ്രസാദം സെന്ററിൽ കൂടിയ പ്രതിഷേധ യോഗത്തിൽ ഭദ്രാസന സെകട്ടറി ഫാ. ജോസ് തോമസ് പൂവത്തുങ്കൽ അദ്ധ്യക്ഷത വഹിച്ചു സംസാരിച്ചു.



**കേരള സർക്കാരിന്റെ നിയമനിർമ്മാണ ബില്ലിനെതിരെ പത്തിച്ചിറ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളിയുടെ ചെട്ടികുളങ്ങര സെന്റ് മേരീസ് ചാപ്പൽ അങ്കണത്തിൽ പ്രതിഷേധ കൂട്ടായ്മ സംഘടിപ്പിച്ചു.**



**മലങ്കരസഭയിലെ തർക്കങ്ങളും വ്യവഹാരങ്ങളും കോടതി വിധി നടത്തിപ്പിലൂടെ തീർപ്പാക്കാതെ വീണ്ടും മലങ്കര സഭയെ തർക്കത്തിലേക്ക് വലിച്ചിഴക്കാൻ സുപ്രീംകോടതി അന്തിമവിധി അട്ടിമറിച്ചുള്ള കേരള സർക്കാരിന്റെ നിയമനിർമ്മാണ ബില്ലിനെതിരെ കുറിച്ചിയിൽ നടന്ന പ്രതിഷേധ യോഗത്തിൽ, രാജ്യത്തെ പരമോന്നത നീതിപീഠത്തിന്റെ ഉത്തരവ് നടപ്പാക്കാണമെന്നാവശ്യപ്പെട്ട് സ്വാമി കൈവല്യനന്ത സ്വരസ്വതി മുഖ്യ പ്രഭാഷണം നടത്തി.**



ഡോ. യുഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ നടത്തിയ കാൽകഴുകൽ ശുശ്രൂഷ.



സുപ്രീംകോടതി വിധിയും നാടിന്റെ നിയമ സംവിധാനങ്ങളും അവഗണിച്ചു പക്ഷപാതപരമായി നിയമനിർമാണം നടത്താൻ ശ്രമിക്കുന്ന സംസ്ഥാന സർക്കാരിന്റെ ഏകപക്ഷീയ നീക്കത്തിനെതിരെ ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തിയ പ്രതിഷേധ ജ്വാല ഓർത്തഡോക്സ് യുവജന പ്രസ്ഥാനം കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ഷിജി ഉദ്ഘാടനം ചെയ്തു.



മൂവാറ്റുപുഴ കുന്നയ്ക്കാൽ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയുടെ ആഭിമുഖ്യത്തിൽ സർക്കാരിന്റെ നിയമ നിർമ്മാണത്തിനെതിരെ പ്രതിഷേധിച്ചു.



## പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ സംയുക്ത ഓർമപ്പെരുന്നാൾ 17, 18 തീയതികളിൽ

ചെങ്ങന്നൂർ ● പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ കബറടങ്ങിയിരിക്കുന്ന മലങ്കര മെത്രാപ്പൊലീത്തമാരായ ആറാം മാർത്തോമ്മാ (വലിയ മാർ ദിവന്നാസ്യോസ്), എട്ടാം മാർത്തോമ്മാ, തുമ്പമൺ ഭദ്രാസനാധിപനായിരുന്ന കാതോലിക്കേറ്റ് രത്നദീപം പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് എന്നിവരുടെ ഓർമപ്പെരുന്നാൾ 17നും 18നും ആചരിക്കും.

17നു വൈകിട്ടു 4.30ന് ബഥേൽ അരമനപ്പള്ളിയിൽ നിന്നു കത്തീഡ്രലിലേക്കു റാസ. വിവിധ പള്ളികളിൽനിന്നു പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ കബറിടത്തിൽ എത്തിച്ചേരുന്ന പദയാത്രകൾക്കു സ്വീകരണം നൽകും.

തുടർന്ന് തീർഥാടക സംഗമവും ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിലുള്ള അഖണ്ഡപ്രാർഥനയും ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പൊലീത്ത ഡോ. മാത്യൂസ് മാർ തിമോത്തിയോസ് ഉദ്ഘാടനം ചെയ്യും.

18ന് തുമ്പമൺ ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലിമ്മീസ് കുർബാനയർപ്പിക്കും. 10.30ന് അനുസ്മരണ സമ്മേളനം അദ്ദേഹം ഉദ്ഘാടനം ചെയ്യും. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് അധ്യക്ഷത വഹിക്കും. വൈദിക ട്രസ്റ്റി ഡോ. എം.ഒ.ജോൺ അനുസ്മരണ പ്രഭാഷണം നടത്തും.



ആറാം മാർത്തോമ്മാ, എട്ടാം മാർത്തോമ്മാ, പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ്.



**2022 വർഷത്തെ KRSMA അധ്യാപക പുരസ്കാരം അന്നമ്മ ജോർജ്ജിന് ലഭിച്ചു. പാളയം സെന്റ് ജോർജ് ഓർത്തോഡോക്സ് കത്തീഡ്രൽ ഇടവകാംഗവും തിരുവനന്തപുരം ഭദ്രാസനത്തിലെ വൈദികനായിരുന്ന പരേതനായ ഫാ. റെജി ലൂക്കോസിന്റെ സഹധർമ്മിണിയുമാണ്. ശ്രീകാര്യം അലത്തറ ഹോളി ട്രിനിറ്റി ഹയർ സെക്കണ്ടറി സ്കൂൾ അധ്യാപികയാണ്.**



അങ്കമാലി ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സർക്കാരിന്റെ നിയമ നിർമ്മാണത്തിനെതിരെ പ്രതിഷേധിച്ചു.

## മലങ്കരസഭാ തർക്കം: എന്താണ് സത്യം?

### ഡെറിൻ രാജു

മലങ്കരസഭയിൽ 1911-ൽ ആരംഭിച്ച കക്ഷി വഴക്കുകൾക്കും കോടതി വ്യവഹാരങ്ങൾക്കും അന്ത്യം കുറിച്ച് 1958 സെപ്റ്റംബറിലുണ്ടായ സുപ്രീം കോടതി വിധിയെ തുടർന്ന് സഭയിലുണ്ടായ ഐക്യവും സമാധാനവും തകർന്നതെങ്ങനെ എന്ന അന്വേഷണമാണീ ഗ്രന്ഥം. കക്ഷി വഴക്കുകളുടെയും സഭാ സമാധാനത്തിന്റെയും ചരിത്രം രേഖകളുടെ പിൻബലത്തോടെ അവതരിപ്പിക്കുന്നു.




അവതാരിക: ഡോ. സഖറിയാ മാർ നിക്കോളാവോസ്

**കോപ്പികൾക്ക് 70122 70083 എന്ന വാട്ട്സാപ്പ് നമ്പറിൽ ബന്ധപ്പെടുക.**